# തുരുത്ത്

DU MALAYALI HALQA



**അമീനുൽ ഹസൻ**
മാഗസിൻ കൺവീനർ



**ഹാദിയ പർവീൻ**
എഡിറ്റർ



**അസീം ഷാൻ**
സബ് എഡിറ്റർ

## എഡിറ്റോറിയൽ ബോർഡ്



മുഹമ്മദ് ആത്തിഫ്



സലീമുൽ ഹഖ്



അമീറ നസ്റിൻ



നദ ഹസീൻ



ഹുദ ഫാത്തിമ

## കവർ ഡിസൈൻ



അമീൻ അഹ്സൻ

## ലേഔട്ട് & ഗ്രാഫിക്സ്



ആദിൽ ബിൻ ജമാൽ



അഫ്ലഹ് ഹംസ

## കാർട്ടൂൺ



അന്നപൂർണ

## മാഗസിൻ കമ്മിറ്റി



ഫിദ ബിലാൽ



ഷഹബാസ്



അർസ സാക്കിർ



അഹ്സൻ അമീൻ



ലെയ്യിൻ ഫൈസൽ



അലീഫ് അലി



റിജ്‌വാൻ ഹക്കീം



ജസീം ബാഫി



നവാർ ഇലാഫ്



യാസീൻ

**തുരുത്തിലേക്ക് സ്വാഗതം**

വിജനമേറിയ ഡൽഹി സർവകലാശാലയിൽ സർഗാത്മകതയുടെ വിരുന്നൊരുക്കുന്നൊരു തുരുത്ത്. കാലം മറച്ചു വെക്കുന്ന സത്യങ്ങൾ, അനീതിയുടെ കരങ്ങളെ ലോകത്തിന് വെളിപ്പെടുത്തുന്ന വാക്കുകൾ, വരകൾ. ഡി.യുവിലെ മലയാളി വിദ്യാർത്ഥിക്കൂട്ടത്തിന് സർഗാത്മകത പ്രകടിപ്പിക്കാൻ ഡി.യു മലയാളി ഹൽഖ ഒരുക്കുന്ന ആദ്യ മാഗസിനാണ് ' തുരുത്ത് '. നേരിനോട് മല്ലിടുന്ന കലാകോലങ്ങൾ, വാക്കാൽ വിരിച്ചിട്ട സ്വർണ്ണ പരവതാനി, കാലത്തിന് കാതലായ എഴുത്തുകൾ, ' തുരുത്ത് ' നെ കുറിച്ച് പറയാൻ ഇനിയുമേറെ. വായനക്കാർക്ക് വർണ്ണവിസ്മയമൊരിക്കിത്തരുന്നൊരു തുരുത്താകുന്നു ഇത്.

ഡൽഹി സർവകലാശാലയിൽ പഠിക്കുന്നതും പഠിച്ചിറങ്ങിയവരുമായ കലാസ്നേഹികളുടെ പ്രസ്കതമായ എഴുത്തുകൾ, വരകൾ, ചിത്രീകരണങ്ങൾ എന്നിവയാണ് ഈ മാഗസിൻ. എഡിറ്റോറിയൽ ബോർഡ്, കവർ പേജ് ഡിസൈനിങ്, ലേഔട്ട് ഡിസൈനിങ്, കാർട്ടൂൺ വരകൾ തുടങ്ങി ഈ മാഗസിന്റെ എല്ലാ വിധ പിന്നണി പ്രവർത്തനങ്ങളും ഡൽഹി സർവകലാശാല വിദ്യാർത്ഥികൾ തന്നെയാണ് ചെയ്തിട്ടുള്ളത്. വായനക്കാരുടെ നവാനുഭൂതികളെയുണർത്താൻ സ്നേഹത്തോടെ അതിലേറെ സന്തോഷത്തോടെ ഈ തുരുത്തിനെ സമർപ്പിക്കുന്നു.

**ഹാദിയ പർവീൻ**
**മാഗസിൻ എഡിറ്റർ**

# ആശംസകൾ

"പരമകാരുണികനും കരുണാവാരിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ,

ഡൽഹി സർവകലാശാലയിലെ മലയാളി വിദ്യാർഥികളുടെ കൂട്ടായ്മ ഒരു മാഗസിൻ പുറത്തിറക്കുന്നു എന്നത് സന്തോഷകരമായ കാര്യമാണ്.
കഴിഞ്ഞ ഏതാനും വർഷങ്ങളായി മലയാളികളായ വിദ്യാർഥികൾ രാജ്യത്തെ പ്രമുഖമായ വിദ്യാഭ്യാസ സ്ഥാപനങ്ങളിലേക്ക് വൻതോതിൽ വന്നുചേരുന്നുണ്ട്. അന്താരാഷ്ട്ര തലത്തിലുള്ള സർവകലാശാലകളിലും ഈ പ്രവണത ദൃശ്യമാണ്.
ഭൗതിക സംസ്കാരങ്ങളുടെ കടന്നുകയറ്റം ജീവിതത്തേയും വിദ്യാഭ്യാസത്തെയും സംബന്ധിച്ച ഭൗതികമായ കാഴ്ചപ്പാടുകൾ മാത്രം തലമുറകൾക്ക് നൽകുന്ന കാലമാണിത്. ഭൗതിക സുഖാസ്വാദനങ്ങളെ തൃപ്തിപ്പെടുത്തലാണ് മനുഷ്യന്റെ നിയോഗമെന്നും അതിന് ആവശ്യമായ ധന, സൗകര്യ സമ്പാദനം മാത്രമാണ് വിദ്യാഭ്യാസത്തിന്റെ ലക്ഷ്യമെന്ന ബോധനമാണ് ഭൗതികത മനുഷ്യന് നൽകിക്കൊണ്ടിരിക്കുന്നത്.
ഇത്തരമൊരു സാഹചര്യത്തിൽ സമൂഹ സംസ്കരണത്തിന്റെയും അതുവഴി രാഷ്ട്ര പുനർനിർമാണവുമാണ് വിദ്യാഭ്യാസത്തിലൂടെ സാധ്യമാക്കേണ്ടത് എന്ന് മനസിലാക്കുന്ന ഒരു സംഘമാണ് ഈ മാഗസിന് പിന്നണിയിൽ പ്രവർത്തിക്കുന്നത്.
ദൈവത്തിന്റെ പ്രതിനിധിയാണ് ഭൂമിയിൽ മനുഷ്യനെന്നും ആ ദൈവത്തിന്റെ നിർദേശങ്ങൾക്കനുസരിച്ച് തന്നെയും പ്രകൃതിയെയും പരിപാലിക്കലാണ് മനുഷ്യദൗത്യമെന്നുമാണ് ഇസ്‌ലാം പഠിപ്പിക്കുന്നത്. അതിനാൽ തന്നെ തന്റെ സർവതോൻമുഖമായ കഴിവുകളെ ഈ ലക്ഷ്യത്തിന് വേണ്ടി വിനിയോഗിക്കുന്നതിലൂടെ ദൈവപ്രീതിക്ക് വിധേയരാവുന്നു.
നിലവിലെ വിദ്യാർഥി സമൂഹം അഭിമുഖീകരിക്കുന്ന അനേകം വിഷയങ്ങളെ ആ കാഴ്ചപ്പാടോട് കൂടി നോക്കിക്കാണുന്ന സർഗാത്മക പ്രവർത്തനമാണ് ഈ മാഗസിൻ. സദ്യുദമങ്ങൾക്ക് എല്ലാവിധ ആശംസകളും നേരുന്നു."



**പി മുജീബ് റഹ്മാൻ**
അമീർ, ജമാഅത്തെ ഇസ്‌ലാമി ഹിന്ദ്, കേരള



“ഡി യു മലയാളി ഹൽഖ ഒരു മാഗസിൻ ഇറക്കുന്നു എന്നറിഞ്ഞതിൽ അതിയായ സന്തോഷം. പഠനം, സമരം, കല ഇവ ഒന്നിച്ച് കൊണ്ട് പോകാൻ കഴിയുമ്പോഴാണ് വിദ്യാർഥിത്വം ക്രിയാത്മകമാവുകയുള്ളു. എഴുത്തിന്റെ മേഖലയിൽ നിന്ന് പുതുതലമുറ അകന്ന് പോയിക്കൊണ്ടിരിക്കുന്ന കാലത്ത് ആശയ സംവേദനത്തിന് വ്യത്യസ്ത മാർഗങ്ങൾ കണ്ടെത്തേണ്ടിയിരിക്കുന്നു. അക്ഷരങ്ങളെയും സംവാദങ്ങളെയും ഭരണകൂടം വല്ലാതെ ഭയപ്പെടുന്ന കാലത്ത് സർഗ്ഗാത്മകതയുടെ ജാലകം തുറന്നിടാൻ നിങ്ങൾ മുന്നോട്ട് വന്നതിനെ മുക്തകണ്ഠം പ്രശംസിക്കുന്നു...

ഓരോ വരിയിലും തീയുണ്ടാവുമെന്ന് പ്രതീക്ഷിക്കുന്നു...

വൈവിധ്യങ്ങളെ ജ്വലിപ്പിക്കുകയും പാർശ്വവത്കൃതർക്ക് അവസരങ്ങൾ സൃഷ്ടിക്കുകയും ചെയ്യുകയെന്നത് കാലത്തിന്റെ തേട്ടമാണ്.

ബഹുസ്വരങ്ങൾ അമർച്ച ചെയ്താലുണ്ടാവുന്ന ഭീകരത നിങ്ങൾ ഊഹിച്ചു നോക്കൂ... എന്തു മാത്രം പാരതന്ത്ര്യം നിറഞ്ഞ ജീവിതമായിരിക്കുമത്. അതുകൊണ്ട് കാലത്തോടൊപ്പം സഞ്ചരിക്കുന്ന നിങ്ങൾ വൈവിധ്യങ്ങളുടെ നിലനിൽപിനായി ധീരമായി പറയുകയും എഴുതുകയും നൂതനമായ ആവിഷ്കാരങ്ങളിൽ വ്യാപൃതമാവുകയും ചെയ്യുന്നു എന്നത് ഏറെ സന്തോഷകരമാണ്. ഭാവനയും ലോകവീക്ഷണവുമുള്ളവർക്ക് മാത്രമേ വർത്തമാനകാലത്തിന്റെ ഭീഷണാത്മകമായ അന്തരീക്ഷത്തിൽ ക്രിയാത്മക നേതൃത്വം കൊടുക്കാനാവുകയുള്ളൂ.

കവിത വിരിയുന്നിടത്ത് കഥ പൂക്കുന്നിടത്ത് വരയും കുറിയും മൊട്ടിടുന്നിടത്ത് അരാജകത്വത്തിന് നിലനിൽപുണ്ടാവില്ല. സകലമാന അനീതികൾക്കുമെതിരിൽ മൂസാ (അ) പ്രവാചകന്റെ വടിയായി ഇബ്റാഹീം(അ) പ്രവാചകന്റെ സംവാദമികവായി നിങ്ങളുടെ മഷി അനസ്യൂതം നിർഗ്ഗളിക്കട്ടെ എന്നാശംസിക്കുന്നു...

ഭാവുകങ്ങൾ, പ്രാർഥനകൾ.”



**സാജിത പി ടി പി**

പ്രസിഡണ്ട്, ജമാഅത്തെ ഇസ്‌ലാമി വനിതാ വിഭാഗം, കേരള



“വൈജ്ഞാനികമായും സർഗാത്മകമായും ഡൽഹി യൂണിവേഴ്സിറ്റിയിൽ എന്നും മുന്നിൽ നടന്ന സംഘമാണ് മലയാളി ഹൽഖ.
പഠനവൈവിദ്യങ്ങളെ നേരിട്ടനുഭവിക്കാൻ നാട്ടിൽ നിന്ന് പറിച്ചുനട്ട് ഡൽഹിയിലെത്തിയ ഡി യു വിലെ വിദ്യാർത്ഥികൾക്ക് അറിവും ആശയവും സേവനവും പോരാട്ടവും ഒക്കെ പകർന്നു നൽകി ഒരുപാട് പേരുടെ ജീവതങ്ങളിൽ നിറവും തണലും പകർന്നു ഹൽഖ ഒരു വടവൃക്ഷമായി പടർന്നു നിൽക്കുന്നു.

വേറിട്ട ആശയങ്ങളും, പ്രവർത്തനങ്ങളുമായ് എന്നും മുൻനിരയിലുള്ള ഹൽഖ പുറത്തിറക്കുന്ന ഈ മാഗസീൻ പുതിയ തലമുറയുടെ ചിന്തകളെയും സർഗാത്മകതയെയും ഉൾവഹിക്കുന്ന മികച്ചൊരു സൃഷ്ടിയാവും എന്നതിൽ സംശയമില്ല. ഈയൊരു ഉദ്യമത്തിന് ഹൃദയം നിറഞ്ഞ ആശംസകൾ നേരുന്നു.”



**റമീസ് ഇ കെ**
നാഷണൽ പ്രസിഡണ്ട്, SIO



“ഡൽഹി യൂണിവേഴ്സിറ്റി കേന്ദ്രീകരിച്ച് പ്രവർത്തിക്കുന്ന മലയാളി കൂട്ടായ്മകളിലെ അനിഷേധ്യ സാന്നിധ്യമാണ് ഡി.യു മലയാളി ഹൽഖ. ഡൽഹി യൂണിവേഴ്സിറ്റിയിലേക്കുള്ള മലയാളി വിദ്യാർഥികളുടെ വലിയ തോതിലുള്ള കടന്ന് വരവ് ആരംഭിച്ച 2009-10 കാലം മുതൽ തന്നെ ഡി.യു മലയാളി ഹൽഖ സജീവമായി പ്രവർത്തന രംഗത്തുണ്ട്. ഉള്ളടക്കം കൊണ്ടും സംഘാടന മികവ് കൊണ്ടുമെല്ലാം വ്യത്യസ്തമായ നിരവധി പരിപാടികൾക്ക് ഈ കാലയളവിനിടയിൽ ഹൽഖ നേതൃത്വം നൽകിയിട്ടുണ്ട്.

വ്യക്തിപരമായി, ഡൽഹി യൂണിവേഴ്സിറ്റി പഠന കാലയളവിലെ മരുപ്പച്ച തന്നെയായിരുന്നു ഹൽഖ. ആഴ്ച തോറുമുള്ള ഹൽഖാ ടോക്കുകളിലും മറ്റ് പരിപാടികളിലുമെല്ലാം മുടങ്ങാതെ തന്നെ പങ്കെടുക്കാനും അതിന്റെ സംഘാടനത്തിന്റെ ഭാഗമാകാൻ കഴിഞ്ഞതുമെല്ലാം ഡൽഹി യൂണിവേഴ്സിറ്റി ജീവിതത്തിലെ മനോഹരമായ ഓർമകളാണ്. ഹൽഖയുടെ മുൻ പരിപാടികൾ പോലെ, ഈ മാഗസിനും എല്ലാ അർഥത്തിലും വിജയകരമായ ഒരു ചുവടുവെപ്പാകും, ഇൻശാ അല്ലാഹ്.
ഡി.യു ഹൽഖ പുറത്തിറക്കുന്ന ഈ മാഗസിന്ന് എല്ലാവിധ ആശസകളും പ്രാർഥനകളും നേരുന്നതോടൊപ്പം, പലവിധത്തിലുള്ള വെല്ലുവിളികളെയും പ്രതിസന്ധികളെയുമെല്ലാം അതിജീവിച്ച്, പുതുമ നിറഞ്ഞ, കാമ്പും കനവുമുള്ള ഒട്ടനവധി പരിപാടികൾക്കും പ്രവർത്തനങ്ങൾക്കും ചുക്കാൻ പിടിക്കുന്ന നൽകുന്ന ഹൽഖാ നേതൃത്വത്തിനും ഹൃദയാഭിവാദ്യങ്ങൾ നേരുകയാണ്.

അഖില ലോകങ്ങളെയും പടച്ച് പരിപാലിക്കുന്ന സർവ ശക്തനായ അല്ലാഹുവിന്റെ അനുഗ്രഹം നാമേവരിലും വർഷിക്കുമാറാകട്ടെ, സ്നേഹപൂർവം."



**അഡ്വ. അനീസ് റഹ്മാൻ**
നാഷണൽ സെക്രട്ടറി, SIO



"എഡുക്കേഷണൻ ഹബ് കൂടിയായ തലസ്ഥാന നഗരിയിലെ ഒരു സുപ്രധാന ക്യാമ്പസിൽ വെല്ലുവിളികളോടു പൊരുതി തങ്ങളുടെതായ ഐഡന്റിറ്റി ഉയർത്തിപ്പിടിച്ച് നിലയുറപ്പിച്ച ഒരു കൂട്ടമാണ് നിങ്ങൾ. ഡൽഹി മലയാളി ഹൽഖയിലെ ഒരു പ്രധാന ക്യാമ്പസ് ഘടകം കൂടിയായ നിങ്ങളെ പ്രതീക്ഷയോടെയാണ് നോക്കി കാണുന്നത്.
ഡി.യു മലയാളി ഹൽഖ ' തുരുത്ത് ' എന്ന പേരോടുകൂടി ഒരു മാഗസിൻ ഇറക്കുന്നു എന്നറിഞ്ഞതിൽ വളരെയധികം സന്തോഷമുണ്ട്. ഇനിയും ഡി യു വിലെത്തുന്ന മലയാളി മുസ്‌ലിം വിദ്യാർത്ഥികൾക്ക് അവർ നിലനിൽക്കുന്ന ക്യാമ്പസിന്റെ നിലപാടുകളിലേക്കുള്ള ഒരു തിരിച്ചറിവായിരിക്കും ഇതിൽ എന്ന് പ്രതീക്ഷിക്കുന്നു.
പ്രതിഷേധങ്ങളും കണ്ടെത്തലുകളുമൊക്കെ നിറഞ്ഞ നിങ്ങളുടെ ക്യാമ്പസ് കാലഘട്ടത്തിന്റെ ഒരു ഡോക്യുമെന്റായി ഇത് റീവിസിറ്റ് ചെയ്യപ്പെടും എന്നതിൽ സംശയമില്ല.
തങ്ങളുടെ പോരാട്ടത്തിലൂടെയും അതിജീവനത്തിലൂടെയും പുതിയൊരു ലോകക്രമം പടുത്തുയർത്തിയ ഗസ്സയെ പോലെ 'തുരുത്ത് ' മുസ്‌ലിം വിദ്യാർത്ഥിത്വത്തിന്റെ ഒരു വിപ്ലവമാവട്ടെ."



**ആയിഷ നൗറിൻ**
സെക്രട്ടറി, ഡൽഹി മലയാളി ഹൽഖ



# മുഖവുര

“മരുഭൂമിയിലെ തെളിനീരിന് ചുറ്റും യാത്രക്കാർ തമ്പടിച്ചു കൂടിയ പോലെയാണ് നാടുവിട്ടു ഡൽഹിയിലെത്തിയ വിദ്യാർഥികൾക്ക് ഹൽഖ, പച്ചപ്പ് തേടിപ്പോവാതെ ഉള്ള ഇടത്തിൽ പഴങ്ങളുള്ള തോട്ടങ്ങൾ നട്ടുപിടിപ്പിച്ചവരായ് മാറിയവർ.

തികച്ചും വ്യത്യസ്തമായ സാമൂഹിക, സാംസ്കാരിക, രാഷ്ട്രീയ അന്തരീക്ഷത്തിൽ ബുദ്ധിയെ ചുറ്റുപാടിനോട് പൊരുതി ചിട്ടപ്പെടുത്തി ജീവിത തിരിച്ചറിവുകൾ പണിതെടുത്ത കൂട്ടത്തിൽ നിന്ന് മൂർച്ചയേറിയ ചോദ്യങ്ങളും, ഉത്തരങ്ങളും, തിരിച്ചറിവുകളും, തരിച്ചുനിന്ന് പോവുന്ന ചിന്തകളും ഇതിനുള്ളിൽ പ്രതീക്ഷിക്കാം. ഓരോ എഴുത്തിന്റെയും വരകളിലൂടെയും, ചിത്രങ്ങളിലൂടെയും വേര് അല്ലാഹുവിലേക്ക് ആഴ്ന്നിറങ്ങിയത് അതിന്റെ നീരിൽ നിന്ന് രുചിച്ചെടുക്കാം.

അധർമങ്ങളിൽ നിന്ന് ഹൻഥക്ക് പണിതു വേർത്തിരിച്ച ' തുരുത്ത് ' ഇനി വായനക്കാരുടെ തുരുത്താണ്. തുരുത്തിലേക്ക് ക്ഷണിക്കപെട്ടവർക്കും, തുരുത്ത് പണിതവർക്കും സലാം.
പ്രാർത്ഥനയോടെ,”



**ഫിദ ബിലാൽ**
പ്രസിഡന്റ്, ഡി യു മലയാളി ഹൽഖ



# ആമുഖം

“ഡൽഹി യൂണിവേഴ്സിറ്റി മലയാളി ഹൽഖ” മലയാളി വിദ്യാർത്ഥി സമൂഹത്തിന് വിശ്വാസത്തിന്റെ കരുത്തും വൈജ്ഞാനിക ഊർജ്ജവും നൽകി അതിന്റെ സഞ്ചാര പഥത്തിലൂടെ മുന്നേറുകയാണ്, അൽഹംദുലില്ലാഹ്.

2005ൽ മർഹൂം സിദ്ദീഖ് ഹസൻ സാഹിബിന്റെ ദീർഘവീക്ഷണത്തിൽ തുടക്കമിട്ട ഡൽഹി മലയാളി ഹൽഖ ഇന്ന് ഡൽഹി യൂണിവേഴ്സിറ്റി, ജാമിഅ മില്ലിയ, ജെ.എൻ.യു തുടങ്ങിയ സർവകലാശാലകളിലുൾപ്പടെ പടർന്ന് പന്തലിച്ച് നാന്നൂറിൽ അധികം വിദ്യാർത്ഥികൾ ഉൾക്കൊള്ളുന്ന രീതിയിൽ അതിന്റെ പ്രവർത്തനപഥം എത്തിനിൽക്കുകയാണ്.

പഠനാവശ്യാർത്ഥം ഡൽഹി പോലുള്ള സർവകലാശാലകളിലേക്ക് വണ്ടി കേറുന്ന വിദ്യാർഥികളുടെയും രക്ഷിതാക്കളുടെയും ഒരു പ്രധാന ആശങ്കയാണ് വിദ്യാർത്ഥികളുടെ ഇസ്‌ലാമിക അന്തരീക്ഷവും വൈജ്ഞാനിക കൂട്ടുകെട്ടും. ലിബറൽ ചിന്താരീതികളും ഹിന്ദുത്വ നിർമ്മിതിയും നിരന്തരം വെല്ലുവിളിയാവുന്ന ഒരു കേന്ദ്രം കൂടിയാകുന്ന ഡൽഹി സർവകലാശാലയിലും അതിനെ മുൻകൂട്ടി കണ്ടുകൊണ്ടുള്ള പ്രവർത്തനരീതികളിലാണ് ഡി യു ഹൽഖയും ഊന്നൽ നൽകാറുള്ളത്.

അല്ലാഹുവിലുള്ള സമർപ്പണവും അവനെ ഭയപ്പെട്ടുകൊണ്ടുള്ള പ്രവർത്തിയും കൃത്യമായി നിർവഹിക്കാൻ ശരിയായ പരിജ്ഞാനം ആവശ്യമാണ്. അത് രൂപപ്പെടുന്നത് നിരന്തരമായ ഉൽബോധനങ്ങളിലൂടെയാണെന്നിരിക്കെ കേരളത്തിലെ ഇസ്‌ലാമിക പ്രസ്ഥാനസാഹചര്യത്തിൽ നിന്ന് വ്യത്യസ്തമായി ഡൽഹിയിൽ നഷ്ടപ്പെടുന്ന ഒന്നുകൂടിയാണ് അത്. അതിന് ഒരു ബദൽ എന്ന നിലയിൽ ഡി.യു മാലയാളി ഹൽഖ ആഴ്ചതോറും ‘ഹൽഖ മീറ്റ്’ എന്ന പേരിൽ ഉൽബോധന ക്ലാസുകൾ നടത്തിവരുന്നുണ്ട്.

പ്രവാചകൻ മുഹമ്മദ് മുസ്തഫ(സ) അന്തിമ ഘട്ടത്തിലെ ഹ്രസ്വ സംഭാഷണത്തിൽ അവസാനമായി നമ്മോട് ആവശ്യപ്പെട്ടത് ലോകത്തിന് അനുഗ്രഹമായ ഈ ഇസ്‌ലാമിനെ നിങ്ങൾ മറ്റുള്ളവരിലേക്ക് പരിചയപ്പെടുത്താൻ വേണ്ടിയാണ്. പലരും അതിന് വേണ്ടി ജീവൻ പോലും ത്യാഗം ചെയ്ത് ആ മഹാ ദൗത്യത്തിൽ പങ്കാളികളായി. ഇനി ആ മഹാ ദൗത്യത്തിൽ ആധുനിക വിദ്യാർത്ഥി സമൂഹത്തിന് നിസ്തുലമായ പങ്ക് വഹിക്കാനുണ്ട് എന്നതിൽ സംശയമില്ല.

സാമൂഹിക അടിത്തറയ്ക്ക് ആവിഷ്കാര സ്വാതന്ത്ര്യവും ചിന്താശേഷിയും വർദ്ധിപ്പിക്കുക അനിവാര്യമാണ്. അതിനുള്ള ചുവടുവെപ്പിന്റെ തുടക്കമായിട്ടാണ് ഡി.യു മലയാളി ഹൽഖ 'തുരുത്ത്' എന്ന പേരിൽ അവതരിപ്പിക്കുന്ന ഈ മാഗസിൻ. പ്രതിസന്ധികൾ അഭിമുഖീകരിക്കുന്ന ഒരു സമൂഹമെന്ന നിലയ്ക്ക് നമ്മൾ നിരാശരാകേണ്ടതില്ല, മറിച്ച് ഇസ്‌ലാം മുന്നോട്ട് വെക്കുന്ന പ്രത്യയശാസ്ത്രത്തിൻറെ പുതുലോക ഭാവനയെ കുറിച്ച് ചിന്തിക്കുകയും സംസാരിക്കുകയും ചെയ്യുന്ന ഒരു തുരുത്തായി മാറുകയാണ് വേണ്ടത്. ഡൽഹി യൂണിവേഴ്സിറ്റിയിലെ വിദ്യാർത്ഥികളുടെയും പൂർവ്വ വിദ്യാർത്ഥികളുടെയും അണിയറ പ്രവർത്തകരുടെയും നിരന്തരമായ പ്രവർത്തനങ്ങളുടെ ഫലമായിട്ടാണ് 'തുരുത്ത്' മാഗസിൻ പൂർത്തീകരിച്ചത്. ലോകരക്ഷിതാവായ അല്ലാഹുവിൽ നിന്നുള്ള അനുഗ്രഹത്തിന് വേണ്ടി പ്രാർത്ഥിക്കുന്നു.



**ഷഹബാസ്**
സെക്രട്ടറി, ഡി യു മലയാളി ഹൽഖ



# ഉള്ളടക്കം

# ഹൽദ്വാനി:

## വിശ്വാസദാർഢ്യം ഒരു നാടിന്റെ പ്രതീക്ഷയായി പരിവർത്തിക്കപ്പെടുമ്പോൾ

**യാത്രാവിവരണം**

> **എനിക്കെന്റെ റബ്ബ് മാത്രം തുണയായിട്ടുള്ള സമയമായിരുന്നു. ദൂരെ നിന്ന് കാണുന്ന ആ മിനാരം ലക്ഷ്യമാക്കി അവന്റെ അടുക്കലേക്ക് ഞാൻ ഓടിയെത്തി. യാത്രക്കാരന്റെ ദുആ റബ്ബ് പെട്ടെന്ന് സ്വീകരിക്കും എന്നാണല്ലോ.**



**NAVEED SHAMAS V**
*Bsc Hons Physics*
*3rd year – 2024 batch*
*Hindu College*

ഇന്നും നിവർക്കെ തുറന്നിട്ടിരിക്കുന്ന കടവാതിലുകൾ കണ്ട് ഞാൻ അത്ഭുതപ്പെട്ടുപോയി! വീടുകളിൽ സാധാരണയെന്ന പോലെ കുട്ടികൾ ഓടിക്കളിക്കുന്നുണ്ട്, ഏറെ കഥകൾ വിളിച്ചോതുന്ന ചുഴിഞ്ഞ കണ്ണുകളുമായി വയോധികർ വീട്ടിനകത്ത് തന്നെയുണ്ട്, വീടുകൾക്ക് പിറകിൽ സ്ത്രീകൾ അടുപ്പു കൂട്ടുന്നുണ്ട്. അവിടെ നിന്നാണെന്നു തോന്നുന്നു, ടയർ കത്തിച്ചാലുള്ളത് പോലെ മണമുള്ള പുക മൂക്കിലേക്ക് തുളച്ചു കയറുന്നുണ്ടായിരുന്നു. മുന്നോട്ടുള്ള വഴിയെ അവ്യക്തമാക്കിക്കൊണ്ട് ആ കറുത്ത പുക വഴിയിലാകെ പരന്നുമൂടിയിരിക്കുന്നു, ഇനിയും എത്രയോ നാളേക്ക് അടുപ്പു കത്തിക്കാനുള്ള വിറകുകൾ ചുമന്നുകൊണ്ട് കുറച്ചു സുന്ദരികളായ പെൺകുട്ടികൾ എവിടെനിന്നോ നടന്നുവരുന്നുണ്ട്. ട്രെയിനിലിരുന്നുകൊണ്ട് ഞാൻ മനസ്സിൽ ഉണ്ടാക്കിയെടുത്ത ചിത്രം ഇങ്ങനെയായിരുന്നില്ലല്ലോ. എവിടെയും പോയിട്ടില്ല ആരും. അല്ലെങ്കിലും മണ്ണിനടിയിൽ ആഴ്ന്നുപോയ വേരുകളറ്റ് അവരെവിടെ പോകാനാണ്. അവർ പോയാലും അവരുടെ കണ്ണുനീരിറ്റിവീണ മണ്ണിൽ പിന്നെന്തെങ്കിലും തളിർക്കുമോ?

വിശപ്പകറ്റാനായി കഴിച്ച പറാത്തയുടെ കൂടെ എനിക്ക് തന്ന ചട്ട്നിയിൽ പതിവിലേറെ ഉപ്പുണ്ടായിരുന്നു, എന്തോ ഞാനത് മാറ്റിത്തരാൻവേണ്ടി അവരോട് പറഞ്ഞില്ല. പ്രതീക്ഷയാൽ ഇമവെട്ടുന്ന കൺപീലികളും നിരാശയാൽ ഇരുണ്ടുപോയ കൺതടങ്ങളും അവരുടെ അവസ്ഥയെ വിവരിക്കുന്നുണ്ടായിരുന്നു. കാശ് കൊടുത്ത് കടയിൽ നിന്നിറങ്ങി നേരെ ഞാൻ നടന്നു. എവിടേക്കാണ് പോകേണ്ടതെന്നറിയില്ല! തീർത്തും അപ്രതീക്ഷിതമായ യാത്രയായതിനാൽ ഫോണിന്റെ ചാർജർ പോലും എടുത്തിട്ടുണ്ടായിരുന്നില്ല. അത്യാവശ്യത്തിനു മാത്രം ഉപയോഗിക്കാൻ വേണ്ടി ഞാൻ ഫോൺ സ്വിച്ച് ഓഫ് ചെയ്തു, ദിശയറിയാതെ മുന്നോട്ട് നടന്നു. കുറച്ചു ദൂരം പിന്നിട്ടപ്പോൾ അത്യാവശ്യം പരിചിതമായ ഒരുവഴിയിലേക്ക് പ്രവേശിച്ചു. ഹൽദ്വാനി റെയിൽവേ സ്റ്റേഷനിലേക്ക് ഉള്ള പ്രധാന പാതയായിരുന്നു അത്. കറങ്ങിത്തിരിഞ്ഞു അവസാനം അവിടേക്കു തന്നെയാണ് ഞാൻ എത്തിപ്പെട്ടത് എന്ന് മനസ്സിലായി.

ഹിന്ദുമത പുണ്യസ്ഥലമായി കരുതപ്പെടുന്ന കുമാഊണിലേക്കുള്ള പ്രവേശന കവാടമാണ് ഹൽദ്വാനി പ്രദേശം. ഉത്തരാഖണ്ഡിലെ ജനപ്രിയ ടൂറിസ്റ്റ് പ്രദേശമായ നൈനിത്താൾ വ്യൂ പോയിന്റിലേക്കു പോകുന്നവർ പ്രധാനമായും ആശ്രയിക്കുന്ന റെയിൽവേ സ്റ്റേഷൻ കൂടിയാണ് ഹൽദ്വാനി റെയിൽവേ സ്റ്റേഷൻ.

ഞാൻ വന്നിറങ്ങിയ ശതാബ്ദി എക്സ്പ്രസ്സ് പോകുന്ന ശബ്ദം പതിയെ പതിയെ കാതിൽനിന്ന് മാഞ്ഞുകൊണ്ടിരുന്നു, റെയിൽവേ സ്റ്റേഷന്ന് പുറത്തു കളിച്ചു കൊണ്ടിരിക്കുന്ന ചെറിയ കുട്ടികളുടെ കലപില ഒച്ചപ്പാടുകൾ കാതിലേക്കു കടന്നുവരുന്നുണ്ട്. ചെറിയ നാരുകളും കമ്പിക്കഷണങ്ങളുമായി ചെറുപക്ഷികൾ പേമാരി വരാനായതുപോലെ വേഗത്തിൽ ചിറകടിച്ചു കടന്നുപോകുന്നുണ്ട്. അതെല്ലാം ഒഴിച്ചുനിർത്തിയാൽ, പേടിപ്പെടുത്തുന്ന ഒരുതരം മൂകതയാൽ വലയപ്പെട്ടിരിക്കുകയാണ് ചുറ്റും. റെയിൽവേ സ്റ്റേഷന്റെ ഒരു വശത്ത് നീളത്തിൽ മതിൽകെട്ടി മറച്ചിട്ടുണ്ട്. കാപ്പിയും വെള്ളയും പെയിന്റടിച്ച ഉറപ്പുള്ള ആ മതിലിനപ്പുറം എന്താണെന്നറിയാനുള്ള ആകാംക്ഷയിൽ ഞാൻ അങ്ങോട്ട് നടന്നു. പുറത്തു വിശാലമായി കിടക്കുന്ന പാർക്കിംഗ് ഏരിയയിലൂടെയായിരുന്നു അങ്ങോട്ട്

പോകേണ്ടത്. പെട്ടെന്ന് ഒരാൾ എന്നോട് വന്ന് എന്തോ വേണ മോ എന്ന് ചോദിച്ചു, എനിക്ക് മനസ്സിലായില്ല. ഹിന്ദി അധികം കൈവശമില്ലാത്തതിനാൽ ഞാൻ അയാളെ എങ്ങനെയോ പറഞ്ഞൊഴിവാക്കിവിട്ടു. ഒറ്റക്കിത്ര ദൂരെ പരിചയമില്ലാത്ത സ്ഥ ലത്തേക്ക് യാത്ര ചെയ്യുന്നതിന്റെ പരിഭവം മുഴുവൻ എന്റെ പെരുമാറ്റങ്ങളിൽ പ്രകടമായിരുന്നു. എനിക്കെന്റെ റബ്ബ് മാത്രം തുണയായിട്ടുള്ള സമയമായിരുന്നു. ദൂരെ നിന്ന് കാണുന്ന ആ മിനാരം ലക്ഷ്യമാക്കി അവന്റെ അടുക്കലേക്ക് ഞാൻ ഓടിയെത്തി. യാത്രക്കാരന്റെ ദുആ റബ്ബ് പെട്ടെന്ന് സ്വീകരിക്കും എന്നാണല്ലോ. ഏറെ നേരം പള്ളിയിൽ ചിലവഴിച്ചതിനു ശേഷവും എന്റെ റബ്ബിനോട് ഞാൻ ഒരൊറ്റ കാര്യമേ ചോദിച്ചുള്ളൂ. അത് മൂസാനബി (അ) ഈജിപ്തിലെ ഫിർഔനിൽ നിന്ന് ജീവനും കൊണ്ടോടിയ ശേഷം ജീവനേ കിയ പ്രാർത്ഥനയായിരുന്നു. വെയിലത്ത് തണലേകുന്ന, വേനലിൽ തളിർത്തുനിൽക്കുന്ന, അസ്വസ്ഥമായ മനസ്സിനെ ശാന്തിപ്പെടുത്തുന്ന ഇളം മരച്ചുവട്ടിൽ ഇരുന്നുകൊണ്ട്. സകല ആശ്രിതരുടെയും ആശ്രയമായ രാജാധിരാജന്റെ അടുത്ത് പ്രാർത്ഥിച്ച പ്രാർത്ഥനയായിരിന്നു;

'യാ അല്ലാഹ്, നീ കനിഞ്ഞേകുന്ന ഏതൊരു അനുഗ്രഹത്തിനും ഞാനിപ്പോൾ ഏറെ ആവശ്യക്കാരനാണ്, മൂസയുടെ പ്രാർത്ഥന കേട്ട റബ്ബേ നീ എന്റെ പ്രാർത്ഥനയും കേൾക്കേണമേ...'

യാത്രയുടെ രണ്ട് റക്അത്ത് സുന്നത്ത് നമസ്കരിച്ചു കൊണ്ട് ഞാൻ സമയം കളയാതെ അവിടെ നിന്നുമിറങ്ങി. അല്ലാഹുവിൽ ഭരമേല്പിച്ച ആശ്വാസത്തിൽ റോഡിലേക്ക് ഇറങ്ങിയതും അതുവരെ നിശബ്ദമായ അന്തരീക്ഷത്തെ കീറിമുറിച്ചുകൊണ്ട് റോഡിന്റെ ഒരറ്റത്തുനിന്നും മുദ്രാവാ ക്യങ്ങളുടെ നേർത്തതാളവും കർണപടത്തിൽ മിടിക്കുന്ന കോളാമ്പിയുടെ ശബ്ദവുംകേൾക്കുന്നതായി അനുഭവപ്പെട്ടു. അറിയാനുള്ള ആകാംക്ഷയിൽ ആ സ്ഥലത്തേക്ക് ഞാൻ നടന്നു. ബാരിക്കേഡ് കൊണ്ട് ക്ലോസ് ചെയ്ത റോഡിന് ഇരുവശത്തുമായി സർവ്വസന്നാഹങ്ങളുമായി പോലീസ് കൂട്ടം നിലയുറപ്പിച്ചിട്ടുണ്ട്. ഹെൽമറ്റും ഷീൽഡും അണി ഞ്ഞിട്ടുള്ള അവരുടെ കൈയ്യിൽ തോക്കുകളും ചിലരുടെ കൈയ്യിൽ കറുത്തരായ പോളികാർബോണറ്റ് ലാത്തികളും കൊണ്ട് സജ്ജമാണ്. എന്തിനെയോ നേരിടാൻ വേണ്ടി തന്നെ നിൽക്കുന്ന നിൽപ്പാണ്. അതുവഴി വന്ന ഒരാൾ ബൈക്കിൽ നിന്നിറങ്ങി അവിടെ ഉണ്ടായിരുന്ന ബാരിക്കേഡിനോട് തന്റെ അരിശം പൂർണ്ണമായും കാണിച്ചുകൊണ്ട് പോലീസിനോട് എന്തൊക്കെയോ വിളിച്ചുപറഞ്ഞു. വന്നവഴിയേ തന്നെ തിരിച്ചു പോകുന്നുണ്ട്. അതിനുനേരേ മറുവശം ഒരു ചില്ലു കടയിൽ നിന്നും സ്പീക്കറിൽ സൂറത്തു യാസീൻ പ്ലേ ചെയ്തുവെച്ചിട്ടുണ്ട്. അത് ഹൽദ്വാനി മുഴുവൻ കേൾ ക്കാമായിരുന്നു, അത്രയും ഉച്ചത്തിൽ ആയതുകൊണ്ടല്ല, ആ ഗ്രാമം ഒന്നടങ്കം മൗനികളായി പോയിട്ടുണ്ടായിരുന്നു. അവർ എന്തിനേയോ കാത്തു നിൽക്കുകയാണ്...

പോലീസുകാർ തമ്പടിച്ച റോഡിന് നൂറുമീറ്റർ അകലെ ഒരു ഗവൺമെന്റ് സ്കൂളുണ്ട്. ചുറ്റുമതിൽ കെട്ടി മറച്ചിട്ടുള്ള അതി നുമുന്നിൽ മൈക്കുമായി ഒരാൾ ക്യാമറക്കുനേരെ നോക്കി നിൽക്കുന്നു. ഒരു പ്രാദേശിക മീഡിയക്കുവേണ്ടി റിപ്പോർട്ട് ചെയ്യുകയായിരുന്നു അയാൾ. അതീവ കൗതുകത്തോട് കൂടി ഒരു പറ്റം ജനങ്ങൾ അയാൾക്കു ചുറ്റും കൂടി നിൽ ക്കുന്നു. റിപ്പോർട്ടർ ഒരിടത്തേക്ക് കൈ ചൂണ്ടികാണിച്ചു കൊണ്ട് എന്തൊക്കെയോ ഹിന്ദിയിൽ പറയുന്നുണ്ടായിരു ന്നു. ഞാനതെന്താണെന്നറിയാൻ അതിന്റെ അടുത്തേക്ക് പോയി നോക്കി. ആ സ്കൂളിന് മുന്നിൽ സ്ഥാപിച്ചിട്ടുള്ള ഒരു ബോർഡാണത്. ശിലാസ്ഥാപനം നടത്തിയ വർഷവും ഉൽഘാടനം ചെയ്ത മന്ത്രിയുടെ പേരും പ്രത്യേകം മനോഹരമായിത്തന്നെ കൊത്തിവെച്ചിട്ടുണ്ട്. ഈ സ്കൂളും നാളെ യന്ത്രക്കൈകൾക്ക് ഇരയാകാൻ പോകുകയാണെന്ന് അവിടെനിന്ന് അറിയാൻ കഴിഞ്ഞു. ബൈറ്റ് കൊടുത്തു കൊണ്ടിരുന്ന ആളുകളും നിരന്തരം സ്കൂളിനെ കുറിച്ചും തൊട്ടപ്പുറത്തു സ്ഥിതിചെയ്യുന്ന പബ്ലിക് ഹെൽത്ത് സെന്ററിനെ കുറിച്ചും പലതും പറയുന്നുണ്ടായിരുന്നു. വാർത്ത പുറത്തെത്തിക്കാൻ വേണ്ടിയവർ വാചാലരായിക്കൊണ്ടി രുന്നു. അങ്ങനെയെങ്കിലും ആളുകളുടെ കരുണ അവർ പ്രതീക്ഷിച്ചിരുന്നു. എന്നാൽ ഹൽദ്വാനിക്കപ്പുറം ലോകം കാതടപ്പിക്കുന്ന മൗനത്തിലായിരുന്നു.

റെയിൽപാളത്തിലൂടെ പോകുന്ന തീവണ്ടിയുടെ ഹോണടി ശബ്ദം അവിടെനിന്നും ഉച്ചത്തിൽ കേൾക്കാൻ സാധിക്കു ന്നുണ്ട്. ട്രെയിൻ കടന്നുപോയതും ക്യാമറയും കുറ്റി യും പറിച്ചെടുത്തുകൊണ്ട് എല്ലാവരും അങ്ങോട്ട് നീങ്ങി. പ്രത്യേകിച്ച് ലക്ഷ്യമില്ലാത്ത ഞാനും അവരോടൊപ്പം കൂടി. വളരെ ഇടുങ്ങിയ ഒരു വഴിയിലൂടെയായിരുന്നു അങ്ങോട്ട് പോകേണ്ടിയിരുന്നത്. കഷ്ട്ടിച്ചു ഒരാൾക്ക് മാത്രം നടക്കാൻ കഴിയുന്ന വീതിയുള്ള വഴികൾ. ഇരുവശത്തും ഇഷ്ടിക കട്ടകൾ കൊണ്ട് പണിഞ്ഞ ചെറിയ വീടുപോലെ തോന്നിക്കുന്ന നിർമിതികൾ കാണാനാകുന്നുണ്ട്. മുക ളിൽ ഷീറ്റുകൾ ഉപയോഗിച്ചും ടാർപോളിൻ കൊണ്ടുമാണ് മറച്ചിരിക്കുന്നത്. വീടിന്റെ പിൻവശത്തെ കൊലായിയിൽ ഞങ്ങളെ നോക്കി കൊടും തണുപ്പത്ത് ഉടുതുണിയില്ലാതെ നിൽക്കുന്ന ചെറിയ കുട്ടികളുണ്ട്, അവരെ തന്ത്രപ്പാടിൽ വീടിനകത്തേക്കു തന്നെ പറഞ്ഞയക്കാൻ ശ്രമിക്കുന്ന പാവം ഉമ്മമാരുടെ കൺവെട്ടിച്ചുകൊണ്ട് ഒരു പയ്യൻ വിന്റർ ക്യാപ് മാത്രം ധരിച്ച് റെയിൽവേ ലൈനിന്റെ അരികത്തേക്ക് അതിവേഗം ഓടിപ്പോകുന്നുണ്ട്. അവിടെ കുട്ടിയും കോലും കളിച്ചു കൊണ്ടിരുന്ന വലിയവരുടെ അടുത്തേക്കാണ് അവന്റെ ഓട്ടം. അവിടെ അവനെ പോലെയുള്ള ഒരുപാട് കുട്ടികളുണ്ട്. പലത രത്തിലുള്ള കളികളിൽ ഏർപ്പെട്ടിരിക്കുകയാണ് അവരെല്ലാം. നാളെ ഇവിടെ നിന്ന് ഒഴിഞ്ഞുപോകണം എന്ന യാഥാർഥ്യം സ്വപ്നത്തിൽ പോലും അംഗീകരിക്കാൻ സന്നദ്ധമല്ലാത്ത ഒരു ധീര സമൂഹം.

റെയിൽവേ പാളത്തിൽ നിന്ന് നോക്കുമ്പോൾ ഹൽദ്വാനി വളരെ സുന്ദരിയാണ്. അപ്പുറം ഒഴിഞ്ഞുകിടക്കുന്ന ഒരുപാട് സ്ഥലങ്ങളും അതിനപ്പുറം ഹിമാലയത്തിൽ നിന്നുത്ഭവിച്ച് പാറ കളിൽ ഉരുമ്മി ഒഴുകുന്ന ഗൗള നദിയും കൃഷ്ണനീല പൂക്കളെ പോലെ മനോഹരങ്ങളായ കാഴ്ചകളായി അനുഭവപ്പെടുന്നു. പകൽ സമയം പോലും ഇളം മഞ്ഞിനാൽ കുളിച്ചുകിടക്കുന്ന അന്തരീക്ഷത്തിൽ മാനം മുട്ടിനിൽക്കുന്ന ഹരിതനിബിഢമായ മലകളും കൂടിയാകുമ്പോൾ സുന്ദരസുലഭമായ അനുഭൂതി സമ്മാനിക്കുന്നു. ഇങ്ങനെയൊന്ന് ഞാൻ നേരത്തേ കണ്ടിട്ടില്ല. യാത്രകളേറെ ചെയ്യാത്ത എനിക്കെന്റെ നാഥൻ ഒരുക്കിയ വിഭവസമൃദ്ധമായ വിരുന്നായിട്ടാണ് തോന്നിയത്.

ആ സംഘത്തോട് വിടപറഞ്ഞുകൊണ്ട് എന്റെ അന്വേഷണ കുതുകിയെ സംതൃപ്തിപ്പെടുത്താനായി റെയിൽ പാള ത്തിലൂടെ ഞാൻ എതിരെ നടന്നു. നടക്കുമ്പോൾ ഒരു

രസത്തിനുവേണ്ടി കാലുകൊണ്ട് തട്ടിക്കളിച്ച ഒരു ചെറിയകല്ല് ഉരുണ്ടുരുണ്ട് പാളത്തിനു നേരെ താഴെയുള്ള ഒരു ഷെഡിന്റെ ഉമ്മറക്കോലായിൽ പോയി വീണു. ഞാൻ അമളി പറ്റിയത് മനസ്സിലാക്കി പേടിച്ചുപോയി. അതിനുമുന്നിൽ താടി നീട്ടിവളർത്തി കസ്സേരയിൽ ഇരിക്കുന്ന ഒരു മനുഷ്യൻ ഇതെല്ലാം കാണുന്നുണ്ടായിരുന്നു. എന്നാൽ അയാൾ ഇതൊന്നും ഒട്ടും ശ്രദ്ധിക്കുന്നുണ്ടായിരുന്നില്ല. അദ്ദേഹം എന്നെ ഒരുതവണ നോക്കിയശേഷം വീണ്ടും ആലോചനകളിൽ മുഴുകിയിരുന്നു. എന്താവും അദ്ദേഹം ഇത്രയും ആലോചിച്ചുകൂട്ടുന്നത്? നാളെ കൂടെ കഴിഞ്ഞാൽ തന്റെ വയ്യാത്ത ഉമ്മയെയും ഭാര്യയെയും കുട്ടികളെയും കൂട്ടി എവിടേക്കു പോകും എന്നതിനെ കുറിച്ചാകുമോ? പിറന്ന മണ്ണിനെയും വളർന്ന നാടിനെയും ഉപേക്ഷിച്ച് അവർ കടന്നുപോകുന്ന യാത്രകൾ എത്ര നോവുകൾ നിറഞ്ഞതായിരിക്കുമല്ലെ...



ബുൾഡോസറിന്റെ യന്ത്രക്കൈകളോടും ഭരണകൂടത്തിന്റെ ഉരുക്കുമുഷ്ടിയോടും പൊരുതാനുള്ള ശക്തിയൊന്നും അവർക്കില്ല. അതുണ്ടായിരുന്നെങ്കിൽ ഈ തകർന്നു വീഴാറായ 'വീട്ടിൽ' താമസിക്കേണ്ടി വരില്ലായിരുന്നല്ലോ. അദ്ദേഹത്തിന്റേത് പോലുള്ള ആയിരക്കണക്കിന് കുടുംബങ്ങൾ താമസിക്കുന്ന വലിയ ചേരിപ്രദേശമാണ് ഗഫൂർ ബസ്തി. അവരുടെ വിവരങ്ങൾ അറിയാനുള്ള അടങ്ങാത്ത അഭിനിവേശത്തോടെ ഞാൻ അകത്തുകയറി. ഒരു ചെറിയ പെൺകുട്ടി ദൂരെ നിന്നോടിവന്ന് കൊഞ്ചിക്കൊണ്ട് എന്റെ കയ്യിൽ തൂങ്ങി കളിക്കാൻ തുടങ്ങി, കാപ്പി നിറമുള്ള കണ്ണുകളിൽ പുഞ്ചിരി ചാലിച്ചുകൊണ്ട് വളരെ ആകാംക്ഷയോട് കൂടി എന്റെ ബാഗിനുള്ളിൽ എന്താ ക്യാമറയാണോ എന്നു ചോദിച്ചു. പെട്ടെന്ന് ഞാൻ അതെ എന്നു തലകുലുക്കി. അവൾ അതെടുക്കാനാണ് പറഞ്ഞതെന്ന് തോന്നുന്നു, എനിക്ക് ഭാഷയറില്ലെന്നു മനസ്സിലായവൾ തിരിച്ചു കൂട്ടുകാരികളുടെ അടുത്തേക്ക് തന്നെ പോയി. ആളുകൾ വളരെ കൗതുകത്തോട് കൂടിയാണ് എന്നെ നോക്കികൊണ്ടിരുന്നത്. കുറച്ചു ദിവസങ്ങളായി പുറത്തുനിന്നുള്ള ആളുകൾ നിരന്തരം പോവുകയും വരുകയും ചെയ്തുകൊണ്ടിരിക്കുന്നതിനാൽ തടസ്സങ്ങളില്ലാതെ മുഴുവൻ കാണാൻ എനിക്ക് കഴിഞ്ഞു. എന്നാൽ പുറത്തിറങ്ങാൻ നേരം വഴിതെറ്റി ഒരുപാട് നേരം അതിനുള്ളിൽ ചുറ്റികറങ്ങി. അവസാനം എങ്ങനൊക്കെയോ പുറംലോകത്തെത്തി. അപ്പോഴേക്കും അവിടമാകെ ഇരുട്ടു കയറിയിരുന്നു!

പള്ളിയടക്കാൻ നേരം കുറെയധികം നേരമായി പള്ളിയിലിരിക്കുന്ന എന്നോട് പോകുന്നില്ലേ എന്ന് അയാൾ ചോദിച്ചു. ഈ ഒരു രാത്രി മുഴുവൻ ഇവിടെ ചിലവഴിക്കാൻ കഴിയുമോ എന്നയാളോട് ഞാൻ വിനയാന്വിതനായി ചോദിച്ചുനോക്കി. പക്ഷെ 'ഇവിടെ പറ്റില്ല' എന്നു പറഞ്ഞെന്നോട് വേഗം പോകാൻ പറഞ്ഞു. ആരോടോ ഉള്ള നീരസം അദ്ദേഹത്തിന്റെ പെരുമാറ്റത്തിൽ പ്രകടമാണ്. പോകാനൊരുങ്ങിയ എന്നെ തിരിച്ചുവിളിച്ചുകൊണ്ട് അയാൾ ഒരു പള്ളിയുടെ പേര് പറഞ്ഞുകൊണ്ട് അവിടെ പോയി ചോദിക്കാൻ വേണ്ടി പറഞ്ഞു. തലച്ചോർ ഉറച്ചുപോകുന്ന വാരിയെല്ലുകൾ നുറുങ്ങിപ്പോകുന്ന ഈ കൊടും തണുപ്പിൽ എന്നെ ആട്ടിയയക്കാൻ ഒരുപക്ഷെ അദ്ദേഹത്തിന്റെ മനസ്സാക്ഷി അനുവദിക്കുന്നില്ലായിരിക്കും. രാത്രി താമസിക്കാൻ ഒരു സ്ഥലം കിട്ടിയ സന്തോഷത്തിൽ ഞാൻ അയാളോട് അവിടേക്കുള്ള വഴി ചോദിക്കാൻ മറന്നുപോയി. പുറത്തിറങ്ങി ആരോടെങ്കിലും ചോദിക്കാം എന്നു കരുതിയെങ്കിലും ആരെയും അവിടെ ഒന്നും കാണുന്നില്ലായിരുന്നു. കുറച്ചു മുന്നോട്ട് നടന്നപ്പോൾ ഒരു ഉപ്പയും മകനും കൂടി വഴിവക്കിലിരുന്ന് തീകായുന്നത് കണ്ടു. അവരുടെ അടുത്തെത്തി വഴി ചോദിച്ചു. വളരെ മനോഹരമായി തന്നെ അദ്ദേഹം പോകാനുള്ള വഴി വിവരിച്ചുതന്നു. എന്നാൽ അത് മനസ്സിലാക്കാൻ ഇന്ന് രാവിലെ മുതൽ മാത്രം കാണുന്ന ഹൽദ്വാനിയെ എനിക്ക് പൂർണ്ണമായും അറിയില്ലായിരുന്നു. അത് മനസ്സിലാക്കിയ അദ്ദേഹം അദ്ദേഹത്തിന്റെ പത്തു വയസ്സ് മാത്രം പ്രായം തോന്നിക്കുന്ന മകനെ എന്റെ വഴികാട്ടിയായി പറഞ്ഞയച്ചു.

നമ്മളെങ്ങോട്ടാണ് പോകുന്നത്? പോകുന്നതിനിടക്ക് ഞാൻ അവനോട് ചോദിച്ചു.'ആട്ട് നമ്പർ ലൈൻ' അവൻ എന്നെ ഒന്ന് നോക്കിയ ശേഷം മറുപടി പറഞ്ഞു. ആട്ട് നമ്പറോ? ഞാൻ ആശ്ചര്യപൂർവ്വം ചോദിച്ചു. 'ആ അതെ ഇവിടെ ഓരോ സ്ഥലവും ഓരോ നമ്പർ ആയിട്ടാണ് അറിയപ്പെടുന്നത്' എന്നെ ഒന്നൂടെ നോക്കിയ ശേഷം അവൻ തുടർന്നു 'ആട്ട് നമ്പർ ലൈൻ ചോട്ടെ പാകിസ്ഥാൻ എന്നാണിവിടെ അറിയപ്പെടുന്നത്'. 'അതെന്താ അങ്ങനെ?' ഞാൻ ചോദിച്ചു. 'പുറത്തുനിന്നുള്ള ആളുകൾക്ക് ഇവിടെ കാലുവെക്കാൻ പേടിയാണ് ഇവിടത്തുകാർക്ക് ആണെങ്കിൽ ഒട്ടും പേടിയുമില്ല.' എന്റെ കൗതുകപൂർവ്വമുള്ള ചോദ്യത്തോട് എന്തോ ഉള്ളിൽ അർത്ഥം വച്ചുകൊണ്ടവൻ മറുപടി തന്നു. എന്നെ പള്ളിയിലേക്കുള്ള വഴിയിൽ ആക്കി അവൻ തിരിച്ചുപോയി.

പള്ളിയും അതിനോട് ചേർന്ന് ഒരു മദ്രസയും ഉൾപ്പെട്ട വലിയൊരു മർക്കസായിരുന്നു അത്. ഞാൻ പള്ളിയിലേക്ക് കയറി തഹിയ്യത് നമസ്കരിച്ചു. സലാം വീട്ടി നോക്കുമ്പോൾ കുർത്തയും പൈജാമയും ഉടുത്ത് തലയിൽ വെള്ള തലപ്പാവും ധരിച്ച് വെളുത്തുതുടുത്തിരിക്കുന്ന രണ്ടു കുട്ടികൾ. ഖുർആൻ പാരായണം ചെയ്യുന്നതിനിടക്ക് ഇടകണ്ണിട്ട് അവരെന്നെ തുടരെ തുടരെ നോക്കുന്നത് എനിക്ക് മനസ്സിലായിട്ടുണ്ടെന്നത് അവർക്ക് അറിയില്ലായിരുന്നു. എന്നെ നിരീക്ഷിക്കാൻ ആരോ പറഞ്ഞയച്ച പോലെയായിരുന്നു അവരുടെ പെരുമാറ്റം കണ്ടാൽ. കണ്ണുകൾ തമ്മിൽ ഉടക്കിയപ്പോൾ ഞാൻ അവരോട് പുഞ്ചിരിച്ചു. അവർ തിരിച്ചും പുഞ്ചിരിച്ചു. ഞാൻ അവരുടെ അടുത്തു പോയിരുന്നു പേരും വിവരങ്ങളും ഒക്കെ ചോദിച്ചു പരിചയത്തിലാക്കി. പതിയെ എന്റെ ആവശ്യങ്ങളും അവരോട് പറഞ്ഞൊപ്പിച്ചു. അവരെനിക്ക് ഇമാമിന്റെ മുറി കാണിച്ചുതന്നു. ഞാൻ സലാം പറഞ്ഞു കയറിച്ചെന്നു. അവിടെ കുർത്തയും പൈജാമയും ധരിച്ച അവരെപോലെയുള്ള ഒരുപാട് ചെറിയ കുട്ടികൾ മുട്ടിലാടി ഖുർആൻ പാരായണം ചെയ്തുകൊണ്ടിരിക്കുന്നുണ്ട്.

വലതുവശത്തു അങ്ങേയറ്റത്തായി വെള്ളവസ്ത്രവും മുകളിൽ ഒരു കോട്ടും ധരിച്ച് അതിനുമുകളിൽ താഴോട്ട് ഒരറ്റം തൂങ്ങിനില്ക്കുന്ന തലപ്പാവും വെച്ചൊരാൾ ഇരിക്കുന്നുണ്ട്. അതാണ് ഇമാം എന്ന് വിചാരിച്ചു ഞാൻ അദ്ദേഹത്തോട് എന്നെ കുറിച്ചും എന്റെ വരവിന്റെ ഉദ്ദേശത്തെ കുറിച്ചും സത്യസന്ധമായി ആദ്യമേ വിവരിച്ചു കൊടുത്തു. ഹൽദ്വാനിക്കാരുടെ വിവരമറിഞ്ഞ ദിവസം മനസ്സിൽ വേദനയുണ്ടായിട്ടാണ് ഞാൻ ഇങ്ങോട്ട് വന്നതെന്ന രീതിയിൽ പറഞ്ഞൊപ്പിച്ചു. ഒരു രാത്രിയിൽ അവിടെ തങ്ങാനുള്ള അനുവാദം ചോദിച്ചപ്പോൾ അദ്ദേഹം എന്നെ ഒരു തവണ അടിമുടി നോക്കി. അദ്ദേഹത്തിന് അക്കാര്യം അത്രയ്ക്ക് വിശ്വാസയോഗ്യമായിരുന്നില്ല. അപ്പോഴേക്കും നീളൻ വസ്ത്രം ധരിച്ച മറ്റൊരാൾ അവിടേക്ക് ഉറുദുവിൽ എന്തോ പറഞ്ഞുകൊണ്ട് കടന്നുവന്നു. അയാൾ എന്റെ കാര്യം അദ്ദേഹവുമായി പങ്കുവെച്ചു. ഏറെ നേരത്തെ ചർച്ചക്ക് ശേഷം നീളൻ വസ്ത്രം ധരിച്ചയാൾ എന്റെ അടുത്ത് ചെറുപുഞ്ചിരിയോട് കൂടി വന്നിരുന്നു. എനിക്ക് കുടിക്കാൻ ഒരു ഗ്ലാസ് വെള്ളം തന്നു. എന്നോട് ഞാൻ ജേർണലിസ്റ്റ് ആണോ എന്നും താഴെ വെച്ചിരുന്ന എന്റെ ബാഗിന് നേരെ കൈവിരൽ ചൂണ്ടിക്കാണിച്ചുകൊണ്ട് അതിൽ മൈക്കാണോ എന്നും ചോദിച്ചു. ഞാൻ ചിരിച്ചുകൊണ്ട് അല്ല എന്നു പറഞ്ഞു. സത്യമായും വാർത്ത കേട്ടപ്പോൾ കാര്യങ്ങൾ അറിയാൻ വേണ്ടി വന്നതാണ്. ഞാൻ പൂർത്തിയാക്കും മുമ്പ് എങ്ങനെയാണ് വാർത്ത അറിഞ്ഞത് എന്നു എന്നോട് ചോദിച്ചു. സോഷ്യൽ മീഡിയ വഴിയാണെന്ന് പറഞ്ഞപ്പോൾ അവർ രണ്ടുപേരും പരസ്പരം നോക്കി. ഇവിടെ നിന്ന് പോയതിനുശേഷം ഈ പ്രശ്നത്തെ കുറിച്ചെഴുതുമോ എന്നദ്ദേഹം എന്നോട് ചോദിച്ചു. ഞാൻ ഇൻശാ അല്ലാഹ് എന്നു മറുപടി കൊടുത്തു. എന്റെ ആധാർ കാർഡ് വാങ്ങി രണ്ട് ഫോട്ടോ എടുത്തശേഷം എനിക്ക് കിടക്കാൻ വേണ്ട സൗകര്യങ്ങൾ ചെയ്തുതരാൻ വേണ്ടി മറ്റേ ഉസ്താദിനോട് പറഞ്ഞിട്ട് ആ നല്ല മനുഷ്യൻ എവിടെയോ പോയി.

സുബ്ഹിക്ക് ശേഷം പള്ളിയിൽ ഇൽമിന്റെ കൂടിയിരുത്തമുണ്ടായിരുന്നു. അതിനുശേഷം ലഭിച്ച ചായയും റസ്ക്കും കഴിച്ച് നേരത്തെതന്നെ ആരോടും പറയാതെ അവിടെ നിന്നുമിറങ്ങി. ഇന്നാണ് സുപ്രീംകോടതി വിധി വരുന്ന ദിവസം. നാലായിരം കുടുംബങ്ങളുടെ ഭാവി ഇന്നറിയാം. പ്രശ്നബാധിത പ്രദേശമായതിനാൽ പുറത്തുനിന്നുവന്ന ആളെണെന്നു തോന്നാതിരിക്കാൻ വേണ്ടി കയ്യിലുണ്ടായിരുന്ന ചെറിയ ബാഗ് പള്ളിയിൽ തന്നെ സുരക്ഷിതമായ ഒരു സ്ഥലത്തുവെച്ചിട്ടായിരുന്നു ഇറങ്ങിയത്. കട്ടികുറഞ്ഞ സ്വറ്റർ മാത്രം ധരിച്ച് ഹൽദ്വാനി മുഴുവൻ ചുറ്റിക്കറങ്ങിയ ശേഷം ചോട്ടെ പാകിസ്ഥാനിലേക്ക് തന്നെ തിരികെവന്നു. കടകളെല്ലാം അടച്ചിട്ടിരുന്നിട്ടും ആ സമയമായപ്പോഴേക്ക് അവിടെ ആകെ തിരക്കേറിയിരുന്നു. സ്ത്രീകളും കുട്ടികളുമടങ്ങിയ വലിയൊരു സംഘം ഇടവഴികളിലൂടെ തിരക്കിട്ട് എവിടേക്കോ പോകുന്നുണ്ട്. പുരുഷന്മാർ അവരെ ആനയിച്ചുകൊണ്ടുപോകുന്നു. ഞാൻ അതീവ ആകാംക്ഷയാൽ അവരുടെ കൂടെ കൂടി. പോലീസ് എല്ലായിടത്തും ബാരിക്കേഡുകൾ കൊണ്ട് വഴികൾ അടച്ചതിനാൽ ബിൽഡിങ്ങുകൾക്ക് ഇടയിലൂടെയുള്ള ഒരു വഴിയിലൂടെ മറ്റൊരു സ്ഥലത്തേക്ക് പോകുകയായിരുന്നു അവരെല്ലാം. ചുവപ്പും പച്ചയും പരവതാനികൾ വിരിച്ച ഒരു റോഡിലേക്ക് ഞങ്ങൾ എത്തിച്ചേർന്നു. അവിടെ ആദ്യമേതന്നെ നൂറുകണക്കിന് ആളുകൾ ഇരിപ്പുറപ്പിച്ചിട്ടുണ്ടായിരുന്നു. എന്റെ ഇടതുവശത്തെ ചുവന്ന പരവതാനി വിരിച്ച സ്ഥലം പുരുഷന്മാർക്കും, വലതുവശത്തു പച്ച പരവതാനി വിരിച്ച സ്ഥലം സ്ത്രീകൾക്കുമായി നേരത്തെ തന്നെ നിർണ്ണയിച്ചുവെച്ചിരുന്നു. ഇരുവശത്തും മുഖാമുഖമായി രണ്ട് സ്റ്റേജുകളുമുണ്ട്. ഫോട്ടോഗ്രാഫർമാർ നല്ല ക്ലിക്സുകൾക്കായ് തലങ്ങും വിലങ്ങും ഓടിനടക്കുന്നുണ്ട്. അതിനിടയിൽ ഒരു പരിചയമുള്ള മുഖത്തെയും ഞാൻ കാണാനിടയായി. ആത്മാർത്ഥമായി പണിയെടുക്കുന്ന ഞാനേറെ ബഹുമാനിക്കുകയും ചെയ്യുന്ന മീർ ഫൈസൽ ഭായി ആയിരുന്നു അത്. തിരക്ക് കൂടിയപ്പോൾ അവിടെ നിൽക്കാനാവാതെ ഞാൻ പുരുഷന്മാരുടെ ഭാഗത്തേക്ക് നടന്നടുത്തു.



അവിടെ ബറേൽവി ഉസ്താദുമാർ സ്റ്റേജിൽ ഇരുന്ന് ദിക്റുകളും ദുആകളും ചൊല്ലിക്കൊടുക്കുകയും സദസ്സിലിരുന്നവർ അതേറ്റു പറയുകയും ചെയ്യുന്നുണ്ടായിരുന്നു. 'ഹസ്ബുനല്ലാഹ് വനിഅ്മൽ വകീൽ നിഅ്മൽ മൗലാ വനിഅ്മന്നസ്വീർ', ഒരു നാടിനെ ഒന്നാകെ യന്ത്രകൈകളാൽ പിഴുതെറിയുമെന്ന് ചിലർ വിരട്ടിനോക്കിയെങ്കിലും ഞങ്ങൾക്ക് അല്ലാഹു മാത്രംമതി അവൻ എല്ലാറ്റിനും പോന്നവനാണെന്ന അടിയുറച്ച പ്രഖ്യാപനം അവിടമാകെ പടർന്നൊഴുകി. ഒഴുക്കിലെ തിരകൾ പോലെ നിരനിരയായി ഇരിക്കുന്ന ജനക്കൂട്ടം, ഒഴുക്കിൽ ഒലിച്ചിറങ്ങുന്ന കണ്ണുനീരുകൾ ഉറവയായി കൊണ്ടിരിക്കുന്നു. ബാരിക്കേഡുകളും സർവ്വ സന്നാഹങ്ങളുമായി പോലീസുകാർ കരയിൽ അവസരം കാത്തു നിൽപ്പുണ്ട്. അല്ലാഹുവിലുള്ള വിശ്വാസത്തെ ഒരു നാടിന്റെ പ്രതീക്ഷയായി തന്നെ പരിവർത്തിപ്പിച്ച ജനസാഗരത്തിനു മുന്നിൽ ആർക്കാണ് അടിയറവ് പറയാതിരിക്കാൻ കഴിയുക? ഞാനും അവരിലൊരാളായി അവരോടൊപ്പം ഇരുന്നു. അവരുടെ അവസ്ഥ എന്റേതായി ആലോചിച്ചപ്പോൾ ഇരു കണ്ണുകളിലും ജലപ്രവാഹമുണ്ടായി. ഈ സാഹചര്യത്തിലും ദൃഢനിശ്ചയത്തോട് കൂടി കോരിത്തരിപ്പിക്കുന്ന ഈമാനിന്റെ പ്രൗഢഭാവത്തോടെ പ്രസംഗിക്കുന്ന ബറേൽവി ഉസ്താദുമാരുടെ പ്രസംഗം കേട്ടാൽ ആർക്കാണ് കണ്ണ് നിറയാതിരിക്കുക. കുറച്ചുനേരം കഴിഞ്ഞപ്പോൾ സ്റ്റേജിൽ ഇരുന്ന ഒരാൾ സാവധാനം എഴുന്നേറ്റുകൊണ്ട് മറ്റുള്ള മൗലാനമാരുടെ ചെവിയിൽ എന്തെല്ലാമോ പറയുന്നുണ്ട്. അതുകേട്ടതും നിർവികാരമായിരുന്ന പലരുടെയും വട്ടമുഖത്ത് ഭാവങ്ങളുടെ നൃത്തമായിരുന്നു. രാവിലെ മുതൽ ഏറെ നിശബ്ദനായിരുന്ന ഒരാൾ പൊടുന്നനെ മൈക്ക് വാങ്ങി അതിഗാംഭീര്യമുള്ള ശബ്ദത്തോടു കൂടി മൈക്കിൽ ഒരു അനൗൺസ്മെന്റ് നടത്തി. അത് കേൾക്കാൻ താമസം സദസ്സിലിരുന്ന ഹൽദ്വാനി നിവാസികൾ കലങ്ങിയ മിഴികൾ തുടച്ചുകൊണ്ട് ചാടി എഴുന്നേറ്റു. അടക്കാനാവാത്ത സന്തോഷത്തിൽ കനവ് നിറച്ച കവിളിൽ ഹൃദയം വരെ വേരൂന്നികിടക്കുന്ന മനോഹാരിതയേറിയ പൂക്കൾ വിരിയിച്ചുകൊണ്ട്. അവർ പരസ്പരം ആലിംഗനബദ്ധരായി. സ്ത്രീകൾ അവരുടെ കുഞ്ഞുങ്ങളെ ചുടുചുംബനങ്ങളാൽ പൊതിയുന്ന കാഴ്ചകൾ കണ്ണിനേറെ കുളിർമയേകി കൊണ്ടിരുന്നു. മൈക്കിൽ നിന്ന് 'നാരേ തക്ബീർ' വിളിയാളങ്ങൾ ഉയർന്നുപൊങ്ങി. അതേറ്റു വിളിച്ച ഹൽദ്വാനിക്കാരുടെ ശബ്ദം അന്ന് നൈനിത്താളിലുള്ള ഉത്തരാഖണ്ഡ് ഹൈകോർട്ട് വരെ കേൾക്കാൻ പാകത്തിൽ മുഴങ്ങി കേൾക്കുന്നുണ്ടായിരുന്നു. ബൻഭൂൽപുരയും,ഗഫൂർ ബസ്തിയും, ഇന്ദിര നഗറും, സദർ ബസാറും അതിൽ ലയിച്ചുപോയി. ഒരു നാട് മുഴുവൻ പെരുന്നാൾ സുദിനത്തിലെന്ന പോലെ ആഘോഷിക്കുകയായിരുന്നു. തക്ബീറുകളും തഹ്ലീലുകളുമായി യുവാക്കൾ നഗരവീഥികൾ നിറച്ചു.

കൊടും തണുപ്പിൽ നിന്ന് ആശ്വാസം നൽകാൻ പ്രായമായവർ എല്ലാവർക്കും ചായ വിതരണം ചെയ്യുന്ന നടപടികൾ ആരംഭിച്ചു. 'താങ്ക്യൂ സുപ്രീംകോർട്ട്' എന്നെഴുതിയ ബോർഡുകളുമായി നിമിഷങ്ങൾക്കകം നിഷ്കളങ്കരായ കുരുന്നുകൾ വഴികളിൽ പ്രത്യക്ഷപ്പെട്ടു. മാധ്യമങ്ങളുടെ ക്യാമറക്കണ്ണുകൾ അവരുടെ നേരെ തിരിഞ്ഞു. എന്നാൽ വിധി പ്രഖ്യാപിക്കാൻ ഏറെ അർഹനായ രക്ഷിതാവിന്റെ വിധി ഇന്ന് ഹൽദ്വാനിക്കാർക്ക് അനുകൂലമായിരുന്നു.അമ്പതിനായിരത്തിലധികം ആളുകളെ വഴിയാധാരമാക്കിവിടാനുള്ള ഉത്തരാഖണ്ഡ് ഹൈക്കോടതിയുടെ കടുത്ത തീരുമാനം മനുഷ്യത്വം തൊട്ടുതീണ്ടാത്തതും, ഒട്ടും പ്രായോഗികവുമല്ലാത്ത വിധിയാണെന്ന് പ്രത്യേകം എടുത്തു പറഞ്ഞുകൊണ്ട് സുപ്രീംകോടതി സ്റ്റേ ചെയ്തിരിക്കുന്നു. കണ്ണീരുകളാൽ അലങ്കരിച്ച പ്രാർത്ഥനകൾ വിധിയെ മാറ്റിമറിച്ചിരിക്കുന്നു! ഒട്ടും വൈകാതെ ഹൽദ്വാനി ഗ്രാമം പഴയ പടിയിലേക്ക് തിരിച്ചുപോയി. കടകളെല്ലാം തുറന്നു പ്രവർത്തിച്ചു. എല്ലാവർക്കും വലിയ ആവേശമായിരുന്നു. ഹൽദ്വാനിയിലെ സ്പെഷ്യൽ ഷോർമയുടെയും സൂപ്പിന്റെയും കടകളിൽ പതിവിലേറെ തിരക്കനുഭവപ്പെട്ടു. വ്യത്യസ്ത രാഷ്ട്രീയ പാർട്ടിക്കാർ ഈ സമയം അവസരമായെടുത്തുകൊണ്ട് അവിടം ചുറ്റിപറ്റി പലതരം പരിപാടികളാൽ നിറഞ്ഞുനിൽക്കുന്നുണ്ടായിരുന്നു. ഇന്നലെ വരെ ആശ്വസിപ്പിക്കാനോ അവരുടെ പക്ഷം പറയാനോ ആരും ഉണ്ടായിരുന്നില്ല. റോഹിങ്ക്യകളെന്നും ബംഗ്ലാദേശികളെന്നും ആളുകൾ അവരെ ചാപ്പകുത്തിയപ്പോൾ അവർ ഇവിടെ ജനിച്ചുവളർന്നവരാണാണെന്നു പറയാൻ ആരുമുണ്ടായിരുന്നില്ല. അവരുടെ പോരാട്ടത്തെ ലാൻഡ് ജിഹാദായി ചാനൽ ചർച്ചകളിൽ മുദ്രകുത്തിയപ്പോൾ, അവരുടേത് ഒരുപാട് കാലം വിയർപ്പുവറ്റിച്ച് അധ്വാനിച്ചുണ്ടാക്കിയ സ്വന്തം വീടും പാർപ്പിടവും സംരക്ഷിക്കാനുള്ള അവകാശസമരമാണെന്ന് പറയാൻ ഒരു നാക്കിനും ഊക്കുണ്ടായിരുന്നില്ല!

എന്റെ മനസ്സിലെ സന്തോഷവും സംതൃപ്തിയും പറഞ്ഞറിയിക്കാൻ കഴിയാത്തതായിരുന്നു. യാത്രക്ക് അവസരം ഒരുക്കിത്തന്നവരോട് ഒരു സമയം കൃത്യാർത്ഥനായി, ആലയിലെ ഉലയിൽ ചുറ്റുന്ന കാരിരുമ്പിനെ പോലെ, ജീവിതയാത്രയിൽ പ്രതിസന്ധികൾക്ക് മുന്നിൽ തളരാതെ, ധൈര്യത്തോടെ നേരിടാനുള്ള ഊർജ്ജം പകർന്നുനൽകുന്ന അനുഭവവിരുന്നൊരുക്കിയ അൽ വദൂദ് ആയ നാഥനോട് കടപ്പെടുന്നു. നല്ല യാത്രകൾ നമ്മളെ പലതും പഠിപ്പിക്കുന്നുണ്ട്. സ്വന്തം ജീവിതത്തെയും ഒരുപാട് ജീവിതങ്ങളെയും നമുക്ക് മുന്നിൽ തുറന്നിട്ടുതരുന്നുണ്ട്. നമ്മളിലുള്ള നമ്മളെ അത് കൊത്തിയെടുക്കുന്നുണ്ട്. തിരിച്ചറിവുകളുടെ മരീചികകളും, ആത്മീയാനുഭൂതിയുടെ മേലാപ്പുകളും, പ്രത്യാശയുടെ ചക്രവാളങ്ങളും കാണിച്ചുതരുന്നുണ്ട്. നമ്മളെല്ലാവരും ആദ്യമേ ഒരു ജീവിതയാത്രയിലാണെന്നും വന്നിടത്തേക്കുതന്നെ മടങ്ങിപോകണമെന്നും ഇടയ്ക്കിടെ അത് ഓർമ്മിപ്പിക്കുന്നുമുണ്ട്. പെട്ടെന്നൊരു നിമിഷം ഞാൻ ഇരുന്നുപോയി. അപ്പോഴേക്കും എന്റെ കണ്ണുകളിൽ നിന്ന് ജീവിതത്തിൽ ആദ്യമായി ആനന്ദാശ്രു പൊഴിയുന്നുണ്ടായിരുന്നു.



# Campus Dreams in Global Schemes

Connect with Prestigious Universities & Institutions Worldwide to Make Your Dream a Reality

## Why We Are the Best Choice for You

- Global Network
- Scholarship and Financial Aid
- Personalized Approach
- University Application
- Visa Processing
- Pre-Departure Orientation

**Aambitto:** Your Perfect Guide to Study Abroad

96561 39166






# ഹാലാകെ മാറുന്നേ'യുടെ വാക്കളി ഹാലിളകിയ തീക്കളി

## ഒരു തിരിഞ്ഞുനോട്ടം

ലേഖനം

> ദഫ് മുട്ടിന്റെ മട്ടം കൊണ്ടും കോൽ കളിയുടെ വട്ടം കൊണ്ടും ഉണ്ടായ കലപിലയുടെയും ചിലമ്പിന്റെ ചിലയുടെയും കലയാണിത്. ഇവിടെ കലയുടെ കളിയെ വാക്കളിയുടെ തളികയിൽ വിളമ്പുന്നു.




SALEEMUL HAQ
*BA Hons English*
*3rd year – 2024 batch*
*Hindu College*





LEYYIN FAIZAL
*BA Hons History*
*3rd year – 2024 batch*
*Hindu College*


കല്യാണ ദിവസത്തിന്റേതല്ല, കല്യാണ ദിവസങ്ങളുടെ ഓർമ, ഓർമയിലെ പാട്ട്, പാട്ടിലെ പറച്ചിൽ, പറച്ചിലിലെ കാമ്പ് എന്നിവയെ കുറിച്ച് കുറച്ച് പറച്ചിലാണ് ഈ എഴുത്തിന്റെ കാമ്പ് എന്നാണ് കരുതുന്നത്.

മൊത്തത്തിലെന്താണ് പാട്ടിന്റെ ഹാല്? കല്യാണ ദിവസത്തെ തിരക്ക് പിടിച്ച കാഴ്ചകളുടെ ഹാല് മാത്രമാണോ പാട്ട് പറഞ്ഞു വെക്കുന്നത്? ഹാലാകെ മാറുന്നേ എന്ന ഗാനം, അതിന്റെ തുടക്കത്തിൽ തന്നെ ഹാല് എന്ന പദം എന്തിന്റെ സൂചികയാവുന്നു എന്നത് കൃത്യമായി അടയാളപ്പെടുത്തുന്നുണ്ട്. അല്ലാഹുവിലേക്കുള്ള തന്റെ ആത്മീയയാത്രയിൽ സൂഫി നേടിയ ആത്മീയാവസ്ഥയെ അല്ലെങ്കിൽ ആനന്ദത്തെ സൂചിപ്പിക്കുന്ന ഒരു മുസ്‌ലിം മിസ്റ്റിക്കൽ പദമാണ് ഹാല് എന്നത് പാട്ടിന്റെ യൂട്യൂബ് ഡിസ്ക്രിപ്ഷനിൽ തന്നെ വ്യക്തമാക്കികൊണ്ട്, ഒരു തട്ടുപൊളിപ്പൻ കല്യാണ പാട്ട് എന്നതിലുപരി പലതും ഉൾകൊള്ളുന്ന വാക്കളി പൂരിതമായ (saturation of word-play) ആവിഷ്കാരം ആണ് 'ഹാലാകെ മാറുന്നേ' എന്നത് വ്യക്തമാക്കുന്നു.

പാട്ടിലെ കലകൾ പലത്. പെണ്ണിന്റെ ചേലറിയിക്കാനൊരു (ചന്ദ്ര)കല 'പാതിചിരി ചന്ദ്രികയേ..'. മാരന്റെ വമ്പ് പറയാൻ പലകല, 'കല പലതറിയാം പെണ്ണെ ദഫിൽ മുട്ടുന്നോൻ പിന്നെ കോലിൽ കൊട്ടുന്നോൻ' ദഫ് മുട്ടിന്റെ മട്ടം കൊണ്ടും കോൽകളിയുടെ വട്ടം കൊണ്ടും ഉണ്ടായ കലപിലയുടെയും ചിലമ്പിന്റെ ചിലയുടെയും കലയാണിത്. ഇവിടെ കലയുടെ കളിയെ വാക്കളിയുടെ തളികയിൽ വിളമ്പുന്നു. പോപ്പ് കലയുടെ കലർപ്പിന് മുന്നേ മാപ്പിള മാരുടെ ഇന്നലെകളുടെ മേലെ വന്നുവീണ കലകളെ ഈ വരി ഓർമിപ്പിക്കുന്നു. കലയുടെ ഓർമപ്പെടുത്തലിനൊപ്പം തൊട്ടടുത്ത വരിയുടെ രൂപത്തിൽ(form) കാലത്തിന്റെ ഓർമ്മപ്പെടുത്തലും:

'ഇരുമൈ തകതൈ
താളം തമ്മിൽ
കൊള്ളാനായ്
പെണ്ണൈ ആണൈ കൊണ്ടോനോ
മണ്ണും വിണ്ണും ഒന്നോനാ'

എഴുത്തച്ഛന്റെ മലയാളത്തിനില്ലാത്തൊരു കല, ഈ കലയ്ക്ക് ഉണ്ടെന്ന് വരികളിലെ വാക്കുകൾ കാണിച്ചു തരുന്നു. മണിപ്രവാളത്തിൽ നിന്നും പിറവി കൊണ്ട മലയാളത്തിന് മുന്നേ പിറവി കൊണ്ടതാണ് തമിഴിന്റെ വകഭേദമായ മലബാറി. മലബാരി കടലാഗമനങ്ങളുമായി കൊണ്ടുകൊടുത്ത വിശേഷങ്ങൾ കാലം മറക്കുമ്പോഴും കല മറക്കുന്നില്ല. കടലിലേക്ക് ജീനിയോളജി നീങ്ങുന്ന പാട്ടിന്റെ പാത്രമോ, സുബർഗപ്രവാചകന്റെ(സ്വ) സീറയും!



പുലിക്കോട്ടിൽ ഹൈദർ



വിഷ്ണു വിജയ്



മുഹ്സിൻ പരാരി

പ്രവാചകൻ മുഹമ്മദ് നബി (സ്വ) യുടെയും പത്നി ആയിശ(റ)യുടെയും വിവാഹമാണ് പാട്ടിന്റെ ഇമേജറികളെ പ്രധാനമായും രൂപപെടുത്തുന്ന ചരിത്രപാശ്ചാത്തലം എന്നതലേക്കുള്ള നിരവധി സൂചനകൾ വരികളിൽ തന്നെ ഉൾപ്പെട്ടിട്ടുണ്ട്. ആദ്യമായി തന്നെ ' സുബർഗ്ഗത്തിങ്കൽ എത്തിപ്പെട്ട യത്തീമിന്നാളെ' എന്ന വാചകത്തിന് ഇതിനേക്കാൾ ഇണങ്ങുന്ന മറ്റൊരു സാഹചര്യം കാണാൻ കഴിയില്ല. തുടർന്നുള്ളവരികളിൽ പ്രതിപാദ്യമാവുന്ന ഹിജ്റയുടെ സൂചനകളും ശ്രദ്ധേയമാണ്. പാവനഭൂമിക (മക്ക) താണ്ടിയ ചരിത്രത്തെ മാനവകുലത്തിന്റെ സങ്കടമായി കാണുകയും, തുടർന്ന് പശ്ചാത്തലം വീണ്ടും, വിവാഹ സന്ദർഭവും ആയിഷ ബീവിയുടെ കല്യാണ കൂറ്റും ഖൽബിൻെറ ഊറ്റും ആവുന്നുണ്ട്. തുടർന്ന് നടന്ന പ്രവാചകന്റെ വിവാഹവും, വരികൾക്ക്ചരിത്രപരമായ backing ഉള്ള കൃത്യമായ ഫോം നൽകുന്നു.

വരികൾ മാത്രമല്ല സംഗീതം ചിട്ടപ്പെടുത്തിയ വിധവും പ്രധാനമാണ്. പരമ്പരാഗതമായ മാപ്പിളപ്പാട്ടിന്റെ ശൈലിയിൽ വിഷ്ണു വിജയ് രൂപകൽപ്പന ചെയ്ത സംഗീതം കോൽക്കളിയുടേയും മാപ്പിള കല്യാണപ്പുരകളിലെയും നിറ സാന്നിദ്ധ്യമാവുന്നതായി റീലുകളിലും മറ്റു സോഷ്യൽ മീഡിയ പ്ലാറ്റ്ഫോമുകളിലും കാണുന്നുണ്ട്.

മൂ.രിക്ക് വാക്കളിയുടെ ഹാലിളകി തുടങ്ങിയത് ഹാലാകെ മാറുന്നെ പാടിയിട്ടല്ല. അത് 'പാടി ഞാൻ' മുതലേ പാടി തുടങ്ങുന്നുണ്ട്. ഹൈദരിന്റെ മൂളിപ്പാട്ടിന് താളം പിടിച്ച് കേറിയ രസം, പിന്നാലെ വന്ന നോട്ടത്തിലും, മെതിയിലെ പ്രേമപ്പലഹാരത്തിലും കാണുന്നു. ഇതേ മൂരിക്കുത്ത് കൊണ്ടിട്ടാണോ കൊത്തയിലെ കോനമറാലും വൈദ്യരുടെ കോനമറാലും രസമൊന്നായത്?

# മയക്കത്തിലെ നിറങ്ങൾ

കഥ

> അവൾ എന്നെ അബൂ എന്നൊന്ന് വിളിച്ചു കേൾക്കാൻ ഞാൻ കൊതിച്ചു. ഈ ചില്ലുജാലകത്തിന്റെ അപ്പുറം ഞങ്ങൾ ഒരുപാട് അകലെ യാണെന്ന സത്യം എന്നെ തകർക്കുന്നു.




**HANAN MARIYAM**
*BA Hons Sociology*
*1st year – 2027 batch*
*Kamla Nehru College*


'നീയെന്തിനാണ് എന്നെ എന്റെ ആറ് വയസുള്ള മകളിൽ നിന്നും ഭാര്യയിൽ നിന്നും അകറ്റിയത്?' സർവ്വ ശക്തനായ മാലിക്ക് തൊട്ടു മുമ്പ് നിൽക്കവേ ഞാൻ ചോദിച്ചു. എന്റേത് മാത്രമല്ല, വിശാലമായ ആ പരപ്പിൽ ചോദ്യങ്ങളുടെ പ്രതിഫലനങ്ങൾ ആർത്തുലച്ചു. നജീബ് എവിടെ? ഇമാമിനെ നിങ്ങൾ എന്തിന് ഒളിപ്പിച്ചു? എന്തിനാണ് ഞങ്ങളെ ട്രെയിനിൽ നിന്ന് മർദിച്ചത്?'

പ്രതികൾ ഞങ്ങളിൽ നിന്ന് ഒരുപാട് അകലെ ഞങ്ങളുടെ നാഥൻ നൽകിയ പാനീയത്തിൽ നിന്ന് ഒരു തുള്ളി കിട്ടാൻ കെഞ്ചുകയായിരുന്നു. ജയിൽ വാർഡൻ വിളിച്ചപ്പോഴാണ് ഞാൻ ഉണർന്നത്, ആസിഫ വന്നിട്ടുണ്ടെന്നാണ് അവർ പറഞ്ഞത്.

അവൾ ഇന്നലെ വന്നിട്ടുണ്ടായിരുന്നു. എന്നെ കണ്ടതും ഇരുട്ടിൽ നിന്ന് വെളിച്ചത്തേക്ക് ഉയരുന്ന സൂര്യനെ പോലെ അവൾ തുടുത്തു. ഞാൻ കശ്മീരിൽ നിന്ന് വാങ്ങിച്ച കറുത്ത തട്ടത്തിലെ ചുവന്ന പുള്ളികൾ രശ്മികളായി.

ഖമർ, എന്റെ നാല് വയസുള്ള മകൾ അവളെ ഞാൻ ഇതുവരെ കണ്ടിട്ടില്ല. അവൾ എന്നെ അബൂ എന്നൊന്ന് വിളിച്ചു കേൾക്കാൻ ഞാൻ കൊതിച്ചു. ഈ ചില്ലു ജാലകത്തിന്റെ അപ്പുറം ഞങ്ങൾ ഒരുപാട് അകലെയാണെന്ന സത്യം എന്നെ തകർക്കുന്നു.

'ഖമർ ഉണ്ടാക്കിയ തോണി' എന്നും പറഞ്ഞ് ആസിഫ ഒരു പത്രത്തോണി ഉയർത്തി കാണിച്ചു. അത് ആസിഫ ഈ ജയിൽ വരാന്തയിൽ നിന്ന് ഉണ്ടാക്കിയതാണെന്ന് അറിഞ്ഞിട്ടും ഞാൻ പുഞ്ചിരിച്ചു.

'ഓതാറുണ്ടോ?'
എന്ന് അവൾ ചോദിച്ചപ്പോൾ കഴിഞ്ഞ ദിവസം സൂപ്രണ്ട് ചവിട്ടി പോയ ഖുർആൻ ഞാൻ ഓർത്തു.അയാൾക്ക് എന്തൊരു പേടിയാണ് എന്റെ നാഥന്റെ അക്ഷരങ്ങളെ!

ഞങ്ങൾക്കിടയിലെ വിശാലമായ കടലിന്റെ നിശബ്ദതയിൽ ഞാൻ പറഞ്ഞു; 'ആസിഫാ, ഇതിനപ്പുറത്തെ നിറങ്ങൾ അവൻ മയക്കങ്ങളിലൂടെ എന്നെ കാണിച്ചു. അവിടെ ഇവരെല്ലാം തടവിനുള്ളിലാണ്.'

'ആസിഫാ, ഞാൻ കണ്ടു.
നീതി ഞാൻ കണ്ടു'